# തീയ്ക്കടുത്ത
# മാർ ഇഗ്നാത്യോസ്





ഗ്രന്ഥകർത്താവു: പി. ററി. ഇട്ടൂപ്പുമാസ്റ്റർ.



ഒന്നാംപതിപ്പ്. കോപ്പി 1000

1930

സിറിയൻ ക്രിസ്ത്യൻ ബുക്കഡിപ്പൊ

കുന്നംകുളം.

# മുഖവുര.

—:*:—

മ്ശിഹായിലുള്ള വിശ്വാസത്തെപ്രതി തങ്ങളുടെ ജീവനെ ഉപേക്ഷിച്ച അനേകം പരിശുദ്ധപിതാക്കന്മാരുടെ ജീവചരിത്രങ്ങൾ സുറിയാനി ഭാഷയിൽ ഉണ്ടെങ്കിലും ആ ഭാഷയിൽ ജ്ഞാനമുള്ള ജനങ്ങൾ വളരെ ചുരുക്കമാകയാൽ അവയെ വായിച്ചറിയുന്നതിന്നു സാമാന്യ ജനങ്ങൾക്കു അസാദ്ധ്യമായിട്ടാണല്ലൊ ഇരിക്കുന്നതു. അതിനാൽ പലരുടേയും ചരിത്രങ്ങൾ സുറിയാനിയിൽനിന്നു തർജ്ജമ ചെയ്തു കിട്ടിയാൽ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തണമെന്നു ആഗ്രഹിക്കയും വിവരം നമ്മുടെ വന്ദ്യ പട്ടക്കാരിൽ പലരേയും അറിയിക്കയും ചെയ്കയുണ്ടായി.

കഴിയുന്ന സഹായ സഹകരണങ്ങൾ ഈ കാൎയ്യത്തിൽ ചെയ്തുതരാമെന്നു അവരിൽ പലരും വാഗ്ദത്തംചെയ്തു എങ്കിലും ഇതുവരെ തൎജ്ജമകാൎയ്യത്തിൽ പറയത്തക്കതായി ആരും ഒന്നും ചെയ്തുതരികയുണ്ടായില്ല എന്ന പ്രസ്താവിക്കേണ്ടിവന്നതിൽ വ്യസനമുണ്ടു.

മാർ ഇഗ്നാത്യോസിൻെറ ജീവചരിത്രം സുറിയാനിയിൽനിന്നു തൎജ്ജമചെയ്തു പ്രസിദ്ധപ്പെടുത്തിയാൽ കൊള്ളാമെന്നു എൻെറ പല സ്നേഹിതന്മാരും എന്നോടു ആവശ്യപ്പെട്ടതനുസരിച്ചു അതെങ്കിലും തൎജ്ജമചെയ്തു കിട്ടുവാൻ പല പരിശ്രമങ്ങളും ഞാൻ ചെയ്കയുണ്ടായി. എന്നാൽ ആ പരിശ്രമങ്ങളെല്ലാം നിഷ്ഫലമാകയാണ് ചെയ്തതു. അതിനാലത്രെ വിശ്വാസയോഗ്യമായ ചില പുസ്തകങ്ങളെ അടിസ്ഥാനപ്പെടുത്തി ഇങ്ങിനെ ഒരു ചെറു പുസ്തകം എഴുതി ഉണ്ടാക്കുവാൻ ഇടയായതു.

കഴിഞ്ഞ രണ്ടുവഷങ്ങൾക്കിടയിൽ ഞാൻ പ്രസിദ്ധപ്പെടുത്തീയ പുസ്തകങ്ങളെ വാങ്ങി വായിക്കുന്നതിലും പ്രചരിപ്പിക്കുന്നതിലും സഭാംഗങ്ങൾ അത്യുത്സാഹം കാണിച്ചു എന്നെ സഹായിക്കയും പ്രോത്സാഹിപ്പിക്കുകയും ചെയ്തതുപോലെ ഈ ചെറുപുസ്തകത്തെ സംബന്ധിച്ചെടത്തോളവും പ്രവത്തിക്കുമെന്നു എനിക്കു വിശ്വാസമുണ്ടു.

നമ്മുടെ ജനങ്ങളിൽ സഭാസംബന്ധമായ ജ്ഞാനത്തെ വദ്ധിപ്പിക്കണമെന്നും സത്യവിശ്വാസത്തെ പ്രചരിപ്പിക്കണമെന്നും പരിശുദ്ധപിതാക്കന്മാരുടെ നേരെ ഭക്തി വദ്ധിപ്പിക്കണമെന്നും മററുമുള്ള ഉദ്ദേശങ്ങളെ മുൻനിറുത്തി ഞാൻ ചെയ്യുന്ന ഉദ്യമങ്ങളിൽ എന്നെ സഹായിക്കുന്ന എല്ലാവക്കും നന്ദിപറഞ്ഞുകൊള്ളുകയും മേലാലും കഴിയുന്ന സഹായസഹകരണങ്ങൾ ചെയ്തുതരണമെന്നു എല്ലാവരോടും അപേക്ഷിക്കുകയുംചെയ്യുന്നു.

മാർ ഇഗ്നാത്യോസിൻെറ അനുകരണീയമായ ഈ ജീവിതം സത്യക്രിസ്തീയ ജീവിതത്തിന്നു എല്ലാ ക്രിസ്ത്യാനികൾക്കും സഹായമായി തീരുവാൻ പ്രാത്ഥിച്ചുകൊണ്ടു ഈ ചെറുപുസ്തകത്തെ പൊതുജനസമക്ഷം സമപ്പിച്ചുകൊള്ളുന്നു.

എന്നു,

1—1—1931
കുന്നംകുളം.

പി. ററി. ഇട്ടൂപ്പുമാസ്റ്റർ
(ഗ്രന്ഥകത്താവു്)

തീയ്ക്കടുത്ത

# മാർ ഇഗ്നാത്യോസ്.

—:*:—

ക്രിസ്തു സഭയുടെ ആദിമഘട്ടത്തിൽ റോമാസാമ്രാജ്യം ഇതര രാജ്യങ്ങളെ അപേക്ഷിച്ച് രാഷ്ട്രീയ നിലയിലും സാമ്രാജ്യനിലയിലും പ്രഥമസ്ഥാനത്തെ അർഹിച്ചിരുന്നു. അന്നു ഈ മഹാ സാമ്രാജ്യത്തെ അതിപ്രാഭവത്തോടെ ഭരിച്ചുവന്ന ചക്രവത്തികൾ പുറജാതിക്കാരായിരുന്നു. ഇവരുടെ ഭരണം ക്രിസ്ത്യാനികൾക്ക് എപ്പോഴും ശോക കാരണമായിരുന്നു. പ്രജകളിൽ ഒരു ഭാഗക്കാരായ ക്രിസ്ത്യാനികളെ ഇവർ കഠിനമായി പീഡിപ്പിച്ചുവന്നു. ഇവരുടെ ക്രൂരപ്രവൃത്തികൾ സഹിക്കവയ്യാതെ പലരും രക്തസാക്ഷികളായി മരണം സ്വീകരിക്കയുണ്ടായി. പരിശുദ്ധശ്ലീഹന്മാരുടെ കാലശേഷം ഇങ്ങിനെ രക്ഷിതാവിനെ പ്രതി മരണംസ്വീകരിച്ച പരിശുദ്ധ പിതാക്കന്മാരിൽ വെച്ച് അന്ത്യോഖ്യായിലെ എപ്പിസ്കോപ്പാ ആയിരുന്ന വിശുദ്ധ ഇഗ്നാത്യോസ് അഗ്രഗണ്യൻ ആയിരുന്നു.

അന്ത്യോഖ്യാ പട്ടണം പുരാതനകാലം മുതല്ക്കുതന്നെ സഭാചരിത്രത്തിൽ വളരെ പ്രാധാന്യം വഹിച്ചിരുന്നു എന്നു വിശുദ്ധ വേദംതന്നെ സാക്ഷിക്കുന്നുണ്ടു. വിശുദ്ധസഭയുടെ ആരംഭകാലത്തുതന്നെ അന്ത്യോഖ്യായിൽ ധാരാളം ക്രിസ്ത്യാനികൾ അധിവസിച്ചിരുന്നു. ക്രിസ്തുവിൽ വി

ശ്വസിച്ചവക്ക "ക്രിസ്ത്യാനികൾ" എന്ന പേർ ലഭിച്ചതു ഇവിടെ വച്ചായിരുന്നു. *ഊർശ്ലേം ക്രിസ്തീയ സഭയ്ക്കു, വിശേഷാൽ യഹൂദ ക്രിസ്ത്യാനികൾക്ക മൂലസ്ഥാനമായതു പോലെ അന്ത്യോഖ്യാ പുറജാതി ക്രിസ്ത്യാനികളുടെ മാതൃസ്ഥാനമായിവന്നു. ശ്ലീഹന്മാരിൽ തലവനായ വിശുദ്ധ പത്രോസ് അന്ത്യോഖ്യാ സഭയുടെ പ്രഥമാദ്ധ്യക്ഷനായിരുന്നു. അന്നുമുതൽ ഇന്നുവരേയും അന്ത്യോഖ്യാമേല്പട്ടക്കാർ വിശുദ്ധ പത്രോസ്ശ്ലീഹായുടെ പിൻഗാമികളത്രെ. അന്ത്യോഖ്യാമേലദ്ധ്യക്ഷനെ പൂൎവ്വദേശങ്ങൾക്കൊക്കയും മേലദ്ധ്യക്ഷനായി നിഖ്യാ സുന്നഹദോസിൽ വച്ചു നിയമിച്ചു. സെലുക്യ, തിഗ്രീസ്, കൈസറിയാ, ദമസ്കോസ്, ഉറഹായി, തൂർ, മലങ്കര മുതലായ ഇടവകകൾ ആദ്യകാലം മുതല്ക്കു അന്ത്യോഖ്യാ മേലദ്ധ്യക്ഷനെ അനുസരിച്ചുപോന്നു.

അന്ത്യോഖ്യായിൽ യഹൂദ ക്രിസ്ത്യാനികളും പുറജാതി ക്രിസ്ത്യാനികളും ഉൾപ്പെടെ രണ്ടുലക്ഷം ജനങ്ങൾ ഉണ്ടായിരുന്നു. യഹൂദ ക്രിസ്ത്യാനികൾക്ക് മേലദ്ധ്യക്ഷനായി മാർ ഏവോദ്യോസിനേയും പുറജാതി ക്രിസ്ത്യാനികൾക്ക മേലദ്ധ്യക്ഷനായി മാർ ഇഗ്നാത്യോസിനേയും ശ്ലീഹന്മാർ നിയമിച്ചു. എന്നാൽ മാർ ഏവോദ്യോസിൻെറ മരണ ശേഷം മാർ ഇഗ്നാത്യോസ് തന്നെ എല്ലാവരേയും ഒരുമിച്ചു ഭരിച്ചുപോന്നു.

ഈ പരിശുദ്ധൻെറ ജന്മദേശം ഏതാണെന്നും മാ

* നടപ്പുകൾ 11: 26.

താപിതാക്കന്മാർ ആരായിരുന്നു എന്നും ശരിയായി അറിയപ്പെട്ടിട്ടില്ല. ഇദ്ദേഹം സാർഡിനിയായിലുള്ള നോറാ എന്ന പട്ടണക്കാരനായിരിക്കണമെന്നു ചില ഗ്രന്ഥകാരന്മാർ ഊഹിക്കുന്നുണ്ടു. ഇദ്ദേഹം യോഹന്നാൻശ്ലീഹായുടെ ഒരു ശിഷ്യനായിരുന്നു. ആദിമ ക്രിസ്ത്യാനികളിൽ വച്ചു ഇത്ര ഭക്തിയോടും വൈരാഗ്യത്തോടും ശുഷ്കാന്തിയോടും വിശുദ്ധസഭയ്ക്കുവേണ്ടി അക്ഷീണപരിശ്രമം ചെയ്തിട്ടുള്ളവരിൽ മാർ ഇഗ്നാത്ത്യോസ് പ്രഥമ ഗണനീയൻ തന്നെ എന്നു പറയുന്നതിൽ ഒട്ടും അതിശയോക്തിയില്ല. മാർ ഇഗ്നാത്ത്യോസ് വിശുദ്ധസഭയുടെ ശൈശവകാലത്തുണ്ടായിരുന്ന അതിൻെറ സംരക്ഷകന്മാരിൽ പ്രാമുഖ്യം വഹിച്ചിരുന്ന ദേഹം ആയിരുന്നു. ഇദ്ദേഹം ശ്ലീഹന്മാരുടെ ശിഷ്യന്മാരിൽ വച്ചു യഥാൎത്ഥ ഭക്തനും പരമ സിദ്ധനുമായിരുന്നു. യോഹന്നാൻ ശ്ലീഹായുടെ ശിഷ്യനായിരുന്നെങ്കിലും മററു ശ്ലീഹന്മാരോടും ഇദ്ദേഹത്തിന്നു സാമാന്യം പരിചയമുണ്ടായിരുന്നു. മാർ ഇഗ്നാത്ത്യോസ് പരിശുദ്ധ ശ്ലീഹന്മാരോടു വളരെ അടുപ്പമുള്ളവനും അവരാൽ സുവിശേഷത്തിൻെറ അഗാധമായ പൂൎണ്ണ ജ്ഞാനം അഭ്യസിക്കപ്പെട്ടവനുമായിരുന്നു എന്നു വിശുദ്ധ ക്രിസോസ്റ്റം (ഈവാന്ന്യോസ്) സാക്ഷിക്കുന്നു.

മാർ ഇഗ്നാത്ത്യോസിന്നു "തെയോഫൊറസ്" എന്നു കൂടി പേരുണ്ടു. "തെയോഫൊറസ്" എന്ന പദത്തിന്നു "ദൈവവഹൻ" എന്നൎത്ഥമാണു. ഇതിനെ "ദൈവത്താൽ വഹിക്കപ്പെട്ടവൻ" എന്നും "ദൈവം വഹിച്ചവൻ" എന്നും വ്യാഖ്യാനിക്കുന്നുണ്ടു. വിശുദ്ധ ഇഗ്നാത്ത്യോസി

ന്റെ സംബന്ധിച്ചേടത്തോളം ഈ രണ്ടു വ്യാഖ്യാനവും അനുയോജ്യമായിട്ടുള്ളതത്രെ.

"നിങ്ങൾ തിരിഞ്ഞു ഈ ശിശുവിനെപ്പോലെ ആയിത്തീരുന്നില്ല എങ്കിൽ ദൈവരാജ്യത്തിൽ പ്രവേശിപ്പാൻ കഴികയില്ല" എന്ന യേശുമ്ശിഹാ ഒരു ശിശുവിനെ എടുത്തു താഴ്മയുടേയും ഹൃദയനിഷ്കളങ്കതയുടേയും ഒരു ഉത്തമദൃഷ്ടാന്തമായി ശിഷ്യന്മാരുടെ മുമ്പിൽവെച്ച ശിശു ഇഗ്നാത്യോസ് ആയിരുന്നു എന്നും അങ്ങിനെ അദ്ദേഹം ദൈവത്താൽ വഹിക്കപ്പെട്ടവനാണെന്നും ചില ചരിത്രകാരന്മാർ പറയുന്നു. മശിഹായുടെ തൃക്കൈകൾ ഇപ്രകാരം അദ്ദേഹത്തെ തൊട്ടു ശുദ്ധീകരിച്ചിരിക്കയാൽ അദ്ദേഹം അന്ത്യോഖ്യായിലെ മേലദ്ധ്യക്ഷനായി അഭിഷേകം ചെയ്യപ്പെട്ടപ്പോൾ ശ്ലീഹന്മാർ അദ്ദേഹത്തിന്റെ തലയിൽ കൈവച്ചില്ലെന്നുപോലും പറഞ്ഞു ചിലർ ഈ അഭിപ്രായത്തെ പ്രബലപ്പെടുത്തുന്നു.

ദൈവത്തെ മുഴുവനായി താൻ ധരിച്ചിരിക്കയാലും തന്റെ ഹൃദയം ദൈവസ്നേഹംകൊണ്ടു നിറഞ്ഞിരിക്കയാലും താൻ "ദൈവത്തെ വഹിച്ചവൻ" ആണെന്നു മററു ചില ഗ്രന്ഥകാരന്മാർ അഭിപ്രായപ്പെടുന്നു. വിശുദ്ധ ഇഗ്നാത്യോസ് തന്നെയും ഈ അത്ഥത്തിൽ ത്രാജൻ ചക്രവത്തിയുടെ മുമ്പിൽ തന്റെ പേരിനെ വ്യാഖ്യാനിക്കുന്നതായി തന്റെ സാക്ഷി മരണ വൃത്താന്തത്തിൽ കാണുന്നു.

ക്രിസ്ത്യാനികളെ പല തരത്തിൽ പീഡിപ്പിക്കയും കൊല്ലുകയും ചെയ്തിരുന്ന ആ കാലത്തു ഇഗ്നാത്യോസ് ത

ന്റെ ജനങ്ങൾക്കു വേണ്ട ഉപദേശങ്ങൾ നൽകി അവരെ ധൈര്യപ്പെടുത്തി വഴി നടത്തുന്നതിൽ സദാ ബദ്ധശ്രദ്ധനായിരുന്നു. ക്രിസ്തുമതവിദ്വേഷിയായിരുന്ന ഡൊമിഷ്യൻ ചക്രവത്തിയുടെ കഠിനമായ മർദ്ദനത്തിൽനിന്നും മററും അദ്ദേഹം സഭയെ ധീരധീരം രക്ഷിച്ചു. ഒരു കപ്പിത്താൻ തന്റെ കപ്പലിനെ കൊടുങ്കാററുസമയം ഏതു പ്രകാരം നിയന്ത്രിക്കുന്നുവോ അപ്രകാരം പ്രാൎത്ഥനയും ഉപവാസവുമാകുന്ന നങ്കൂരത്താലും ആത്മീയ പ്രയത്നങ്ങളുടേയും ഉപദേശങ്ങളുടേയും സ്ഥൈൎയ്യത്താലും ശത്രുവിന്റെ ശക്തിയുള്ള തിരമാലകൾക്കെതിരായി ആപൽഘട്ടങ്ങളിൽ അദ്ദേഹം തന്റെ സഭയെ രക്ഷിച്ചു. വിശുദ്ധ വേദവാക്യങ്ങളുടെ ശരിയായ വ്യാഖ്യാനത്താൽ അദ്ദേഹം വിശ്വാസികളുടെ ഹൃദയത്തെ ഒരു ദൈവീക വിളക്കെന്നപോലെ ജ്വലിപ്പിച്ചുകൊണ്ടിരുന്നു. ഒരു ദിവ്യസ്തംഭമായി അദ്ദേഹം നാല്പതു സംവത്സരത്തോളം നീതിയോടും സത്യനിഷ്ഠയോടുംകൂടി സഭയെ ഭരിച്ചു.

തന്റെ നിൎയ്യാണത്തോടു അടുത്തു അദ്ദേഹം റോമ, ഫിലദൽഫിയാ, സ്മൎന്നാ, ഒനെസിമോസിന്റെ കീഴുള്ള എഫേസ്യ, ദാമ്മാ എപ്പിസ്കോപ്പായുടെ കീഴുള്ള മഗ്നേഷ്യ, പൂലേബിയോസിന്റെ കീഴുള്ള ത്രാലിയോസ് എന്നീ സഭകൾക്കും തന്റെ സതീൎത്ഥ്യനും സ്നേഹിതനുമായ വിശുദ്ധ പോലിക്കാർപ്പോസിനും ഓരോ ലേഖനങ്ങൾ അയക്കയുണ്ടായി. അവയിൽ നമ്മുടെ രക്ഷിതാവിന്റെ ദൈവത്വം, കന്യകയുടെ ഗൎഭധാരണം, ദൈവവും മനുഷ്യനുമായുള്ള നിരപ്പു, സ്വൎഗ്ഗാരോഹണം, സഭാഭരണം,

ഉപദേശത്തിൻെറ രീതി, ആചാൎയ്യത്വത്തിൻെറ മാഹാത്മ്യം, മ്ശിഹായുടെ തിരുശരീര രക്തങ്ങൾകൊണ്ടുള്ള ബലി, വിശുദ്ധ കുൎബ്ബാനകൊണ്ടുള്ള ആവശ്യം എന്നിവയെ സംബന്ധിച്ച എഴുതിയിരുന്നു. റോമയിലെ മെത്രാനായിരുന്ന വിശുദ്ധ ക്ലീമ്മീസിൻെറ ലേഖനങ്ങളും ഇഗ്നാത്ത്യോസിൻെറ ലേഖനങ്ങളും തമ്മിൽ ചില വ്യത്യാസങ്ങൾ ഉണ്ടു. ക്ലീമ്മീസ് തൻെറ ലേഖനങ്ങൾ സഭയുടെ നാമത്തിലും ഇഗ്നാത്ത്യോസ് സ്വന്തം നാമത്തിലും അത്രെ എഴുതീട്ടുള്ളതു.

ഇഗ്നാത്ത്യോസിൻെറ എഴുത്തുകളിൽ ചില സ്ഥലങ്ങളിൽ യോഹന്നാൻ എവൻഗേലിസ്ഥായുടെ വാചകരീതിയും സമ്പ്രദായവും കാണുന്നുണ്ടു. തനിക്ക സ്വൎഗ്ഗീയ ദൎശനങ്ങൾ ഉണ്ടായതായും പ്രസ്താവിക്കുന്നുണ്ടു. എപ്പിസ്കോപ്പാസ്ഥാനത്തിൻെറ മഹിമയും ആവശ്യകതയും വളരെ ബലമായി ഇദ്ദേഹം ചൂണ്ടിക്കാണിച്ചിട്ടുണ്ടു. മേല്പട്ടക്കാർ, പട്ടക്കാർ, ശെമ്മാശന്മാർ എന്നീ മൂന്നു സ്ഥാനങ്ങളും ആ കാലത്തു നടപ്പുണ്ടായിരുന്നു എന്നു അദ്ദേഹം സാക്ഷിക്കുന്നു. മെത്രാൻ കൂടാതെ സഭയില്ലെന്നുകൂടി ഈ എഴുത്തുകളിൽ അഭ്യൎത്ഥിക്കുന്നു. ആ കാലത്തും കൎത്താവിൻെറ അവതാരത്തിൻെറ വാസ്തവത്തെ നിഷേധിക്കയും വിശുദ്ധ കുൎബ്ബാനയുടെ മാഹാത്മ്യത്തെ കുറക്കയും ചെയ്യുന്ന ദുരുപദേശങ്ങൾ ഉണ്ടായിരുന്നു. അതിന്നെതിരായി അദ്ദേഹം ഈ ലേഖനങ്ങളിൽ പലതും എഴുതീട്ടുണ്ടു. വിശുദ്ധ കന്യകയിൽനിന്നുള്ള കൎത്താവിൻെറ ജനനവും കഷ്ടാനുഭവവും ഉയിൎപ്പും വിശുദ്ധ കുൎബ്ബാനമൂലം വിശ്വാസികൾ അവയെ അനുഭവപ്പെടുത്തുന്നതും ഇദ്ദേഹം പ്രത്യേകം ചൂണ്ടിക്കാണിച്ചിരിക്കുന്നു.

ഈ ലേഖനങ്ങളിലെല്ലാം അന്ത്യോഖ്യായിലുള്ള തന്റെ സഭയെ സംബന്ധിച്ചു പ്രസ്താവിക്കയും അതിന്നുവേണ്ടി പ്രത്യേകം പ്രാത്ഥിക്കണമെന്നു നിർദ്ദേശിക്കയും ചെയ്തിട്ടുണ്ടു. ത്രോവാസിലെ മതപീഡ നിന്നു എന്നറിഞ്ഞു അദ്ദേഹം സന്തോഷിക്കയും, അയൽസഭകളോടു തന്നോടൊന്നിച്ചു ഈ സംഗതിയിൽ ദൈവത്തെ സ്തുതിപ്പാനും അവിടേക്കു അവരുടെ പ്രതിനിധികളെ അയച്ചോ എഴുത്തുകൾ മൂലമോ അവരുടെ സന്തോഷത്തിൽ പങ്കുകൊള്ളുവാനും ആവശ്യപ്പെടുകയും ചെയ്തതായി കാണുന്നു. ഇങ്ങിനെ സ്വന്ത ആട്ടിൻകൂട്ടത്തെക്കുറിച്ചും അയൽസഭകളെക്കുറിച്ചും താൻ വളരെ കരുതലും അന്വേഷണവും ഉള്ളവനായിരുന്നു എന്നും അവയെ നിഷ്കളങ്കമായി സ്നേഹിച്ചിരുന്നു എന്നും ഈ ലേഖനങ്ങൾ സാക്ഷിക്കുന്നു.

ഇഗ്നാത്യോസ് ഓറിജനെപ്പോലെ അഗാധജ്ഞാനിയോ അത്താനാസ്യോസിനെപ്പോലെ വലിയ തക്ശാസ്ത്രിയോ യവുസേബിയോസിനെപ്പോലെ വലിയ പണ്ഡിതനോ ആയിരുന്നു എന്നു വിചാരിപ്പാൻ പാടില്ല. എന്നാൽ ഒരു വൈദീക മേലദ്ധ്യക്ഷന്നു ആവശ്യമുള്ള ഭ-രണനൈപുണ്യം തനിക്കുണ്ടായിരുന്നു. താൻ അസാമാന്യ ഭക്തനും ലോകത്തെ അശേഷം കൈവെടിഞ്ഞവനും ആണെന്നു സുപ്രസിദ്ധമാണ്. സഭാചാരങ്ങളിലും ശുശ്രൂഷകളിലും വിശുദ്ധ ഇഗ്നാത്യോസിന്നു തുല്യമായി പൂണ്ണ അഭ്യാസം മററാക്കും ഉള്ളതായി കാണുന്നില്ല.

ഈ വിശുദ്ധൻ സ്വക്കീയ സംസഗ്ഗത്തിന്നു അതി

യോഗ്യനായിതീൎന്നു. തനിക്കു അനേകം ദൎശനങ്ങൾ ഉണ്ടായിട്ടുണ്ടു. തീയ്യൂട്ടത്തവരുടെ, അതായതു വിശുദ്ധ ദൂതന്മാരുടെ മറവായിരുന്ന അനേക സംഗതികളെ വിശുദ്ധ സഭയ്ക്കു ഇദ്ദേഹം വെളിപ്പെടുത്തി. തനിക്കുണ്ടായ ദൎശനങ്ങളിൽ ഒന്നിൽ തീയ്യൂട്ടത്ത ദൈവദൂതഗണങ്ങൾ സ്വൎഗ്ഗത്തിൽ രണ്ടു കൂട്ടമായി നിന്നു ദൈവത്തെ സ്തുതിക്കുന്നതായി അദ്ദേഹം കണ്ടു. വിശുദ്ധ സഭയിലും ആ രീതി അദ്ദേഹം നടപ്പാക്കി. ഇതിനാലും ഇതുപോലെയുള്ള മററനേകം സംഗതികളാലും വിശുദ്ധ ദൂതഗണങ്ങളുടെ പേരിൻപ്രകാരം ഇദ്ദേഹത്തിന്നും തീയ്യൂട്ടത്തവൻ (ന്തുറൊനൊ) എന്ന പേർ വന്നു.

വിശുദ്ധ ഇഗ്നാത്യോസ് കൎത്താവിന്നുവേണ്ടി സാക്ഷിമരണം പ്രാപിപ്പാൻ ആഗ്രഹിച്ചിരുന്നു. എന്നാൽ താൻ മ്ശിഹായുടെ സത്യസ്നേഹത്തിൽനിന്നു വീണുപോകയും സ്ഥാനത്തിന്റെ പൂൎണ്ണതയിൽ നിന്നു അന്യനായി തീരുകയും ചെയ്വാൻ ഇടവന്നേക്കുമോ എന്നു വിചാരിച്ചു ചിലപ്പോഴൊക്കെയും തനിക്കു ഭയമുണ്ടാകാറുണ്ടായിരുന്നു. എന്നാൽ പരിശുദ്ധന്റെ ആഗ്രഹപ്രകാരം തന്നെ ദൈവം അദ്ദേഹത്തിന്റെ ആത്മാവിനെ സാക്ഷിമരണംമൂലം സ്വീകരിപ്പാൻ ഇടയായി.

ക്രിസ്തുമത വിദ്വേഷിയായിരുന്ന ട്രാജൻചക്രവൎത്തി (തറിയാനോസ്) തന്റെ രാജ്യഭാരത്തിന്റെ പത്തൊമ്പതാം വൎഷം സ്കിത്തിയരേയും ഡേക്ക്യരേയും (Scythius and Dacians) മററു പല ജാതികളേയും ജയിച്ചു ക്രമേണ ഉയ

ന്നു. എന്നാൽ ദൈവഭക്തർ എന്നു പറയുന്ന ക്രിസ്ത്യാനികളെ കീഴടക്കാത്തപക്ഷം തനിക്കു സിദ്ധിച്ചിട്ടുള്ള ജയങ്ങളെല്ലാം കേവലം നിസ്സാരങ്ങളാണെന്നുള്ള ഒരു വിചാരം ചക്രവൎത്തിയിൽ കടന്നുകൂടി. അതുകൊണ്ടു വിഗ്രഹങ്ങളെ സേവിപ്പാൻ ക്രിസ്ത്യാനികളെ നിൎബന്ധിക്കണമെന്നും അവരും മററു ജാതികളെപ്പോലെ വിഗ്രഹങ്ങൾക്കു നിവേദിക്കണമെന്നും അതിനു മനസ്സില്ലാത്തവരെയെല്ലാം പീഡിപ്പിക്കണമെന്നും അവരുടെ മേൽ മരണശിക്ഷ നടത്തണമെന്നും ചക്രവൎത്തി തീരുമാനിച്ചു കല്പന അയച്ചു. തന്നിമിത്തം ക്രിസ്ത്യാനികൾക്കു വലിയ പീഡയുണ്ടായി.

അക്കാലത്തു ചക്രവൎത്തി അൎമ്മനായക്കാരുടേയും പാൎത്ത്യാക്കാരുടേയും നേരെ യുദ്ധംചെയ്വാൻ പോകയായിരുന്നു. അന്ത്യോഖ്യായിൽകൂടിയായിരുന്നു യാത്ര. ചക്രവൎത്തി അന്ത്യോഖ്യായിൽ എത്തിയപ്പോൾ അവിടത്തെ ക്രിസ്ത്യാനികളെ വിഗ്രഹങ്ങളെ സേവിപ്പാൻ നിൎബന്ധിക്കുന്നതിന്നും അതിന്നു വിസമ്മതിക്കുന്നവരെ കൊലചെയ്യുന്നതിന്നും ഒരുങ്ങി.

ആ സന്ദൎഭത്തിൽ ക്രിസ്ത്യാനികൾ ആകപ്പാടെ പരിഭ്രമിച്ചു. തൻെറ പ്രേമഭാജനങ്ങളുടെ ഈ കഷ്ടാവസ്ഥയിൽ ഇഗ്നാത്യോസ് സന്താപനിമഗ്നനായിതീൎന്നു. ഈ കഠിനപരീക്ഷയിൽ തൻെറ ജനം അകപ്പെട്ടുപോയേക്കുമെന്നും സത്യദൈവത്തെ വിട്ടു അന്യദേവന്മാരെ വന്ദിച്ചേക്കുമെന്നും ഉള്ള ഭയം അദ്ദേഹത്തിന്നു ശക്തിയായി ഉ

ണ്ടായി. ചക്രവത്തിയുടെ കോപത്തെ ഏതുവിധമെങ്കിലും ശമിപ്പിച്ചു തന്റെ ജനങ്ങളുടെ ജീവനെ രക്ഷിക്കണമെന്നു അദ്ദേഹം തീച്ചയാക്കി. ഒടുവിൽ തന്റെ ജീവനെ തന്നെ ബലി കഴിച്ചേക്കാമെന്നുള്ള തീരുമാനത്തോടുകൂടി കുപിതനായ ചക്രവത്തിയുടെ സന്നിധിയിൽ ഇഗ്നാത്യോസ് ഹാജരായി.

(ക്രിസ്ത്യാനികളുടെ നേരെയുണ്ടായ ഈ പീഡയെ പററിയും ഇഗ്നാത്യോസ് ചക്രവത്തിയുടെ മുമ്പിൽ ഹാജരായതിനെപററിയും മറെറാരു ഐതിഹ്യം ഉണ്ടു. ഒരിക്കൽ ചക്രവത്തി അന്ത്യോഖ്യായെ സന്ദശിപ്പാൻ ചെന്നപ്പോൾ അവിടെ ഒരു ഭൂകമ്പമുണ്ടാകയും തന്നിമിത്തം പല നാശങ്ങളും ഉണ്ടാകയും ചെയ്തു. തന്റെ പ്രജകളിൽ ഒരു ഭാഗക്കാരായ ക്രിസ്ത്യാനികൾ താൻ വന്ദിക്കുന്ന ദേവന്മാരെ വന്ദിക്കയും അവക്കു ബലികഴിക്കയും ചെയ്യാത്തതിനാലാണ് ഈ അനിഷ്ടസംഭവമുണ്ടായതു എന്ന വിശ്വാസത്തിന്മേൽ ചക്രവത്തി ക്രിസ്ത്യാനികളെ പീഡിപ്പിക്കുവാൻ തീച്ചയാക്കി. അവരുടെ മേലദ്ധ്യക്ഷനായ ഇഗ്നാത്യോസിനെ വിളിപ്പിച്ചു)

ഡൊമീഷ്യന്റെ പീഡകളിൽനിന്നും മററും അന്ത്യോഖ്യാസഭയെ രക്ഷിച്ച ഈ ധീരയോദ്ധാവിനെ വിളിപ്പിച്ചതു അദ്ദേഹത്തെക്കൊണ്ടും അദ്ദേഹത്തിന്റെ ജനങ്ങളെക്കൊണ്ടും യേശുമ്ശിഹായെ ഉപേക്ഷിപ്പിച്ച് വിഗ്രഹങ്ങളെ സേവിപ്പിപ്പാൻ ആയിരുന്നു. ഇഗ്നാത്യോസിന്റെ മതശ്രേഷ്ഠാന്തിയെപ്പററി നല്ലവണ്ണം ഗ്രഹിച്ചി

രുന്ന ചക്രവൎത്തി ആ പരിശുദ്ധനോടു ഇപ്രകാരം ചോദിച്ചു:—

"ഉപദ്രവിയായ പിശാചെ! എന്റെ കല്പനകളെ ലംഘിപ്പാൻ ഉത്സാഹിക്കയും നിന്റെ ദൃഷ്ടാന്തങ്ങളാൽ മററുള്ളവരെ നാശത്തിലേക്കു വഴിനടത്തുകയും ചെയ്യുന്നവൻ നീ തന്നെയോ?"

ഇഗ്നാത്യോസ്— തിയോഫറസിനെ "ഉപദ്രവിയായ പിശാചു" എന്നു നീ അല്ലാതെ ആരും വിളിക്കയിയില്ല. നീ ആരാധിക്കുന്ന പിശാചുക്കളും അശുദ്ധാത്മാക്കളും ദൈവഭൃത്യന്മാരിൽനിന്നു വളരെ ദൂരം ആകുന്നു. ദുഷ്ടന്മാൎക്കും അശുദ്ധാത്മാക്കൾക്കും എന്നെക്കൊണ്ടു വലിയ ഉപദ്രവമാകയാൽ നീ എന്നെ അങ്ങിനെ വിളിച്ചതാണെങ്കിൽ ഞാൻ ആ പേർ സ്വീകരിക്കുന്നു. ഞാൻ ദൈവവഹകനായ തെയോഫിറോസാകുന്നു. എന്തെന്നാൽ സ്വൎഗ്ഗത്തിൽ വസിക്കുന്നവനായ മ്ശിഹാരാജാവു എന്നിൽ ഉണ്ടു. അതിനാൽ ഞാൻ ഇപ്രകാരമുള്ള ശത്രുക്കളെയെല്ലാം നിൎമ്മൂലമാക്കിക്കളയുന്നു.

ചക്രവൎത്തി— ദൈവവഹൻ എന്നു പറഞ്ഞാൽ ആരാണ്?

ഇഗ്നാത്യോസ്— മ്ശിഹാ ആരുടെ ഹൃദയത്തിൽ ഉണ്ടോ അവൻ തന്നെ ദൈവവാഹൻ.

ചക്രവൎത്തി— ഞങ്ങളുടെ ശത്രുക്കളോടു യുദ്ധംചെയ്തു ഞങ്ങളെ രക്ഷിക്കുന്ന ഞങ്ങളുടെ ദേവന്മാരെ ഞങ്ങൾ ഞ

ങ്ങളുടെ ഹൃദയങ്ങളിൽ വഹിക്കുന്നുണ്ടെന്നു നീ അറിയു ന്നില്ലയോ?

ഇഗ്നാത്ത്യോസ്— ജാതികളുടെ പിശാചുക്കളെ ദേവന്മാർ എന്നു വിളിക്കുന്നതിൽ അങ്ങു തെററിപ്പോയിരിക്കുന്നു. അവർ ദേവന്മാർ അല്ല പിശാചുക്കൾ ആണ്. ആകാശവും ഭൂമിയും സമുദ്രവും അവയിലുള്ള സകലവും സൃഷ്ടിച്ച ദൈവം ഒരുവൻ അത്രെ. അവൻെറ പുത്രനായി ഏകജാതനായ യേശുമ്ശിഹാ ഒരുവൻ. തൻെറ രാജിതം ഞാൻ അനുഭവിക്കുകയും ചെയ്യുന്നു.

ചക്രവത്തി— പൊന്തിയോസ് പീലാത്തോസിൻെറ നാളുകളിൽ ക്രൂശിക്കപ്പെട്ട ആളെ ഉദ്ദേശിച്ചാണോ നീ പറയുന്നതു?

ഇഗ്നാത്ത്യോസ്— അതെ: പാപത്തെയും അതിൻെറ ഉത്ഭവത്തേയും കുരിശിക്കയും ദുഷ്ടപിശാചുക്കളെ കുററപ്പെടുത്തി തന്നെ ഹൃദയങ്ങളിൽ വഹിച്ചിരിക്കുന്നവരുടെ പാദങ്ങൾക്കു കീഴ് അവരെ അടിമപ്പെടുത്തുകയും ചെയ്യുവനെ തന്നെ.

ചക്രവത്തി— അങ്ങിനെ ആണെങ്കിൽ ക്രൂശിക്കപ്പെട്ട യേശുവിനെ ആണോ നീ നിന്നിൽ ധരിച്ചിരിക്കുന്നതു?

ഇഗ്നാത്ത്യോസ്—അതെ—നിശ്ചയമായും അങ്ങിനെ തന്നെ. എന്തെന്നാൽ "ഞാൻ അതിൽ വസിക്കയും നടക്കയും ചെയ്യു"മെന്നു എഴുതപ്പെട്ടിരിക്കുന്നു.

ക്രിസ്തുമത വിരോധിയായ തൻെറ മുമ്പിൽ ക്രിസ്തുവിനെ ഏററുപറയാൻ ദൈവദാസനായ ഇഗ്നാത്യോസ് കാണിച്ച ധീരതയിൽ ചക്രവത്തി കോപിച്ചു. അദ്ദേഹം ഉടനെതന്നെ ഇപ്രകാരം വിധി കല്പിച്ചു.

"ക്രൂശിക്കപ്പെട്ടവനെ തന്നിൽ വഹിക്കുന്നു എന്നു അഭിമാനിക്കുന്ന ഇഗ്നാത്യോസ് ഇരുമ്പു ചങ്ങലകളാൽ ബന്ധിക്കപ്പെട്ടവനായി ഒരു കാവൽ പട്ടാളത്തോടുകൂടി മഹാനഗരമായ റോമയിലേക്കു കൊണ്ടുപോകപ്പെടുകയും അവിടെ ക്രൂരമൃഗങ്ങൾക്കു ആഹാരമായി ഇട്ടു കൊടുക്കപ്പെടുകയും വേണം. അവനെ മൃഗങ്ങൾ തിന്നുന്നതു നമ്മുടെ ജനങ്ങൾ കണ്ടു ഉല്ലസിക്കയും ചെയ്യട്ടെ."

എന്നാൽ പരിശുദ്ധൻ ഈ വിധി കേട്ട ഉടനെ ഇപ്രകാരം അട്ടഹസിച്ചു: "യജമാനനായുള്ളോവെ! നിൻെറ പരിപൂണ്ണ സ്നേഹത്തിന്നു എന്നെ യോഗ്യനാക്കുകയും നിൻെറ ശ്ലീഹാ ആയ മാർ പൌലൂസിനെ നീ ബഹുമാനിച്ച ഇരുമ്പു ചങ്ങലകളാൽ തന്നെ എന്നെ ബഹുമാനിക്കയും ചെയ്തതിനാൽ ഞാൻ നിന്നെ സ്തുതിക്കുന്നു."

ഇങ്ങിനെ പറഞ്ഞു ആഹ്ലാദചിത്തനായി വിശുദ്ധ ഇഗ്നാത്യോസ് ബദ്ധപ്പെട്ട ചങ്ങല വാങ്ങി അതിനെ ചുംബിച്ചു തൻെറ കൈത്തണ്ടമേൽ ധരിച്ചു. തൻെറ സഭയെ കത്താവിൽ ഭരമേല്പിച്ചുകൊണ്ടു കണ്ണുനീരുകളോടുകൂടി അതിന്നുവേണ്ടി പ്രാത്ഥിച്ചു. അനന്തരം ക്രൂരമൃഗങ്ങൾക്ക് ഇരയാക്കേണ്ടതിന്നു റോമയുടെ ക്രൂരന്മാരായ പ

ട്ടാളക്കാരാൽ താൻ റോമയിലേക്ക കൂട്ടിക്കൊണ്ടു പോകപ്പെട്ടു.

അന്നു പരിശുദ്ധന്നു എൺപതു വയസ്സ പ്രായമുണ്ടായിരുന്നു. ഈ വയോവൃദ്ധനെ അന്ത്യോഖ്യായിൽനിന്നു റോമയിലേക്ക ഒരു ദീഘയാത്ര ചെയ്യിച്ചശേഷം കൊല്ലുവാൻ വിധിച്ചതു എന്തിനാണെന്നു പല വിദ്വാന്മാരുടേയും ആലോചനാവിഷയമായിട്ടുണ്ടു. ക്ലേശഭൂയിഷ്ടമായ ഈ ദീർഘയാത്രകൊണ്ടു ഈ പ്രായകാലത്തു ഇഗ്നാത്യോസ് കുറെ അധികം കഷ്ടപ്പെടണമെന്നായിരിക്കാം ചക്രവത്തി ഉദ്ദേശിച്ചതു. ഒരു പക്ഷെ റോമയിലേക്കു എത്തുമ്പോഴെക്കും ഇടയ്ക്കുണ്ടാകാവുന്ന നിരാശയും മററും ഇഗ്നാത്യോസിനെ അവൻെറ വിശ്വാസത്തിൽനിന്നു വ്യതിചലിപ്പിക്കുമെന്നും അങ്ങിനെ ഇഗ്നാത്യോസ് ദേവന്മാരെ വന്ദിപ്പാനും അവൎക്കു ബലി കഴിപ്പാനും ഒരുങ്ങുന്നപക്ഷം അവനെ മരണത്തിൽനിന്നു വിട്ടുവിക്കണമെന്നും ചക്രവത്തി വിചാരിച്ചിരിക്കാം. അന്ത്യോഖ്യായിൽവെച്ചു കൊല ചെയ്യുകയാണെങ്കിൽ അദ്ദേഹത്തെ പിതാവായി അംഗീകരിച്ചിരുന്ന അസംഖ്യം ജനം അവിടെ ഉണ്ടായിരുന്നതുകൊണ്ടു അവർ അദ്ദേഹത്തിൻെറ മരണം വലിയ ബഹുമാനമായി കരുതുകയും അവൎക്കു തൻമൂലം ഉയൎച്ച ഉണ്ടാകയും ചെയ്യുമെന്നും അതിനാൽ അവിടെ വെച്ചു കൊല്ലപ്പെടാതെ റോമയിലേക്ക അയക്കണമെന്നുംകൂടെയുണ്ടായിരുന്ന മന്ത്രിസഭാംഗങ്ങൾ ചക്രവത്തിയോടു ആലോചന പറഞ്ഞു കൊടുത്തതു കൊണ്ടാണെന്നു ഒരു ഗ്രന്ഥകാരൻ പറയുന്നു. ഈ ദീർഘയാത്രയിൽ കടന്നുപോ

കുന്ന എല്ലാ രാജ്യങ്ങളിലും ഉള്ള ക്രിസ്ത്യാനികൾ ഈ വൃദ്ധൻ അനുഭവിക്കുന്ന കഷ്ടതകൾ കണ്ടു ക്രിസ്തുവിനെ ഉപേക്ഷിച്ചു ദേവന്മാരെ സേവിക്കുമെന്നും അവർ അഭിപ്രായപ്പെട്ടിരിക്കാം.

എന്നാൽ ദൈവമോ, തനിക്കുവേണ്ടി മരണത്തെ സ്വയം വരിക്കാൻ സന്നദ്ധനായി പോകുന്ന തന്റെ ദാസനെ ഈ യാത്രയിൽ അനേകം രാജ്യക്കാരും കണ്ട് അവരുടെ വിശ്വാസത്തിൽ സ്ഥിരപ്പെടേണ്ടതിന്നും ധൈര്യമവലംബിക്കേണ്ടതിന്നും ഉദ്ദേശിച്ചു.

ഇഗ്നാത്യോസ് നല്ല ഒരുക്കത്തോടും വലിയ സന്തോഷത്തോടും കഷ്ടതകളെ സഹിക്കുന്നതിന്നുള്ള ആഗ്രഹത്തോടും അന്ത്യോഖ്യായെ വിട്ടു. പിന്നെ ഒരിക്കലും കാണാത്തവിധത്തിൽ അവസാനകാഴ്ച കണ്ടു തന്നെ വിട്ടുപിരിയുന്ന ജനക്കൂട്ടം എത്ര ദുഃഖത്തോടെ തന്റെ മുഖത്തുനോക്കി! പൌലൂസും ബർന്നബാസും കുപ്രോസു ദ്വീപിലേക്കു പോയപ്പോൾ വിട്ടുപോയ സ്ഥലമായി അന്ത്യോഖ്യായിൽനിന്നു പതിനാറുനാഴിക ദൂരത്തിൽ സ്ഥിതിചെയ്യുന്ന ഒരു തുറമുഖമായ സെലൂക്യായിൽ എത്തി. അവിടെനിന്നു കപ്പൽ കയറി വളരെ പ്രയാസങ്ങൾ സഹിച്ചശേഷം പ്രസിദ്ധ നഗരമായ സ്മൂർന്നായിൽ ചെന്നുചേർന്നു. അദ്ദേഹം ഉത്സാഹത്തോടും സന്തോഷത്തോടും കപ്പലിൽനിന്നിറങ്ങി അവിടത്തെ എപ്പിസ്കോപ്പായും തന്റെ സതീർത്ഥ്യനും സ്നേഹിതനും ആയിരുന്ന പോലിക്കർപ്പോസിന്റെ അടുക്കൽ പോയി.

വിശുദ്ധ പോലിക്കപ്പോസു ഈ സമയത്തു ഇഗ്നാത്ത്യോസിനെ കാണുന്നതിന്നു അത്യാഗ്രഹത്തോടെ ഇരിക്കയായിരുന്നു. അദ്ദേഹം ഇഗ്നാത്ത്യോസിനെ കണ്ടു വളരെ സന്തോഷിച്ചു. ഇഗ്നാത്ത്യോസിന്റെ ശ്രേഷ്ഠധൈൎയ്യത്തിന്നും ഒരുക്കത്തിന്നും താനും ഒരു കൂട്ടുകാരനായിതീരുവാൻ സംഗതിയാകേണമെന്നു അദ്ദേഹം ദൈവത്തോടു പ്രാൎത്ഥിച്ചു. അന്നു വിശുദ്ധ പോലിക്കപ്പോസിന്നു ഏകദേശം നാല്പതു വയസ്സു പ്രായമുണ്ടായിരുന്നു. അദ്ദേഹത്തിന്റെ പ്രസന്നമുഖവും വിശ്വാസസ്ഥിരതയും വിശുദ്ധ ഇഗ്നാത്ത്യോസിനെ ആ ഘട്ടത്തിൽ അത്യധികം സന്തോഷിപ്പിക്കയും ധൈൎയ്യപ്പെടുത്തുകയും ചെയ്തതായി വിശുദ്ധ ഇഗ്നാത്ത്യോസ് തന്നെ രേഖപ്പെടുത്തീട്ടുണ്ടു.

ഈ യാത്രയിൽ എല്ലാ സ്ഥലങ്ങളിലും ഉള്ള സഭകളിലെ എപ്പിസ്കോപ്പന്മാരും പട്ടക്കാരും ശെമ്മാശന്മാരും അനേകം ആളുകളും വിശുദ്ധന്റെ ആവശ്യങ്ങളെ നിവൎത്തിക്കുന്നതിന്നും തന്നെ ശുശ്രൂഷിക്കുന്നതിന്നും തന്നിൽനിന്നു ആശീൎവ്വാദങ്ങൾ ലഭിക്കുന്നതിന്നും തനിക്കു കിട്ടിയ വരത്തിൽ പങ്കുകൊള്ളുന്നതിന്നും ആയി അദ്ദേഹത്തെ വന്നുകണ്ടു. ഇവർവശം ആണു ഓരോ സഭയ്ക്കും ഉള്ള തന്റെ ലേഖനങ്ങൾ വിശുദ്ധൻ കൊടുത്തയച്ചതു. ഈ യാത്രയിൽ അദ്ദേഹം നേരിട്ടു നൽകിയ ഉപദേശങ്ങളും അത്യന്തം ഹൃദയസ്പൃക്കുകളും ചരിത്രപ്രധാനങ്ങളും ആണ്. ആ പരിശുദ്ധന്റെ ചില വാക്കുകൾ താഴെ ഉദ്ധരിക്കുന്നു.

"നിങ്ങൾ എല്ലാ മനുഷ്യൎക്കുംവേണ്ടി നിരന്തരം പ്രാ

ത്ഥിച്ചുകൊണ്ടിരിക്കുന്നതിൽ ഞാൻ സന്തോഷിക്കുന്നു. നിങ്ങളുടെ പ്രവൃത്തികളാൽ അവക്കു ഏററവും നല്ല പ്രബോധനം കൊടുപ്പാൻ നിങ്ങൾക്കു കഴിയും. അവരുടെ കോപവികാരങ്ങളെ നിങ്ങളുടെ ശാന്തതയാലും അവരുടെ ഗർവ്വിനെ നിങ്ങളുടെ വിനയത്താലും അവരുടെ ശകാരങ്ങളേയും ശാപങ്ങളേയും നിങ്ങളുടെ പ്രാത്ഥനയാലും നിങ്ങൾ തടുക്കുവിൻ. ഞാൻ ചങ്ങലകളെ വഹിക്കുന്നതു ദയേശുവിന്നുവേണ്ടിയാകുന്നു. നിങ്ങളുടെ പ്രാത്ഥനയുടെ ഫലത്താൽ മഹത്വമുള്ള ഒരു ഉയപ്പിനെ ദൈവം എനിക്കു നല്കുമാറാകട്ടെ"

പരിശുദ്ധൻ പോലിക്കപ്പ്പോസുമായി അല്പദിവസങ്ങൾ താമസിച്ചു. കാട്ടുമൃഗങ്ങളാൽ കൊല്ലപ്പെട്ടു ഈലോകത്തിൽനിന്നു വാങ്ങി വേഗം മശിഹായുടെ സന്നിധിയിൽ കാണപ്പെടുവാൻ അദ്ദേഹം വാഞ്ഛിച്ചിരുന്നു. തന്റെ പോരാട്ടത്തിൽ തനിക്കു ജയംസിദ്ധിക്കുന്നതിന്നുവേണ്ടി പ്രാത്ഥിക്കണമെന്നു തന്നെ കാണാൻ വന്നിരുന്ന ജനങ്ങളോടു അദ്ദേഹം ആവശ്യപ്പെട്ടു. തന്നെ കാണാൻ വന്നതിന്നു അവക്കും അവരുടെ സഭകൾക്കും പ്രതിഫലം കൊടുക്കുവാൻ പരിശുദ്ധൻ ദൈവത്തോടു പ്രാത്ഥിച്ചു. അവക്കു തന്നോടുള്ള സ്നേഹവും അവർ തനിക്കു ചെയ്യുന്ന ശുശ്രൂഷയും കണ്ടു തന്റെ പോരാട്ടത്തിന്നു വല്ല തടസ്ഥവും സംഭവിക്കുമോ എന്നും കത്താവുമായുള്ള ഐക്യത്തിൽനിന്നും സ്നേഹത്തിൽനിന്നും പിന്മാറുകയും താൻ എന്തുസംഗതിയ്ക്കായി ബദ്ധപ്പെട്ടുപോകുന്നുവോ ആയതിൽനിന്നു പിന്മാറുകയും ചെയ്യുമോ എന്നും പരിശുദ്ധൻ ഭയപ്പെട്ടു. എ

ന്തെന്നാൽ ജനങ്ങൾക്കു തന്നോടുള്ള വാത്സല്യം അത്ര അധികമായിരുന്നു.

തത്സമയം റോമായിലെ സഭയ്ക്കു പരിശുദ്ധൻ ഒരു ലേഖനം എഴുതി. അതിൽ അവസാനഭാഗത്തു ഇപ്രകാരം പറഞ്ഞിരിക്കുന്നു:— "നിങ്ങളുടെ സ്നേഹം എനിക്കു ദോഷം ചെയ്യുമോ എന്നു ഞാൻ ശങ്കിക്കുന്നു. എന്തെന്നാൽ നിങ്ങൾക്കു നിങ്ങളുടെ ആഗ്രഹം സാധിപ്പാൻ പ്രയാസമില്ല. എന്നാൽ എനിക്കോ ദൈവത്തെ നേടുവാൻ മഹാ പ്രയാസമാണ്. ആയതിനാൽ എന്റെ വിടുതലിന്നായി നിങ്ങൾ ശ്രമിക്കേണ്ട. നിങ്ങൾ ഇപ്പോൾ അടങ്ങിയിരിക്കുന്നു എങ്കിൽ ഞാൻ ദൈവത്താൽ കൈക്കൊള്ളപ്പെടും. എന്നാൽ നിങ്ങൾ എന്റെ ശരീരത്തോടുള്ള സ്നേഹത്തെപ്രതി എന്നെ വിടുവിപ്പാൻ പ്രയത്നിക്കുന്നു എങ്കിൽ ഞാൻ ഇനിയും എന്റെ ഓട്ടത്തെ ഓടേണ്ടതായി വന്നുകൂടും. ദൈവത്തിന്നായി സമർപ്പിക്കപ്പെടുവാൻ നിങ്ങൾ എന്നെ അനുവദിക്കുന്നതിനേക്കാൾ വലിയ ഒരു ഉപകാരം നിങ്ങൾ എനിക്കു ചെയ്വാനില്ല. ഇപ്പോൾ ബലിപീഠം തയ്യാറാക്കിയിരിക്കയാണ്. നിങ്ങൾ ഇപ്പോൾ എന്നോടു സന്ദർഭോചിതമല്ലാത്ത സ്നേഹം കാണിക്കരുതെന്നു ഞാൻ അപേക്ഷിക്കുന്നു. വന്യമൃഗങ്ങൾക്കു ആഹാരമായി തീരുവാൻ നിങ്ങൾ എന്നെ അനുവദിക്കുകയും കൈവെടിയുകയും വേണം. തന്നിമിത്തം ഞാൻ ദൈവത്തെ പ്രാപിക്കട്ടെ. ഞാൻ ദൈവത്തിന്റെ കോതമ്പാകുന്നു. ഞാൻ ക്രിസ്തുവിന്റെ അപ്പമായി തീരുന്നതിന്നു മൃഗങ്ങളുടെ പല്ലുകളാൽ ഞാൻ പൊടിക്കപ്പെടട്ടെ. ആയതു മ്

ശിഹാ ആകുന്ന നൈമ്മല്യ അപ്പത്തെ ഞാൻ കണ്ടെത്തു വാനായിട്ടാകുന്നു. മൃഗങ്ങൾ എനിക്കു ശവക്കുഴിയായി തീരട്ടെ. ഇക്കാൎയ്യത്തിൽ നിങ്ങൾ എന്നോടു ക്ഷമിക്കേണം. എന്തുകൊണ്ടെന്നാൽ എനിക്കു ലാഭകരമായതിനെ ഞാൻ അറിയുന്നു. എന്നെ കീറിത്തിന്നുവാനിരിക്കുന്ന വന്യമൃഗങ്ങളെ കാൺമാൻ ഞാൻ ആഗ്രഹിക്കുന്നു.

"ഞാൻ ഇപ്പോൾ യേശുമ്ശിഹായുടെ ഒരു ശിഷ്യനായിത്തീരുവാൻ ആരംഭിക്കുന്നു. മ്ശിഹായെക്കുറിച്ചുള്ള സന്തോഷത്തിൽനിന്നു യാതൊന്നും എന്നെ പിന്തിരിക്കുകയില്ല. അഗ്നിയും കുരിശും എന്റെ മേൽ വരട്ടെ, വന്യമൃഗങ്ങളുടെ സംഘങ്ങൾ എന്നെ എതിൎക്കട്ടെ. എന്റെ അസ്ഥികൾ ഒടിയട്ടെ. എന്റെ അവയവങ്ങൾ വേർതിരിയപ്പെടട്ടെ. എന്റെ ശരീരം നിശ്ശേഷം വേർതിരിക്കപ്പെടട്ടെ. പിശാചിന്റെ ക്രൂരമൎദ്ദനങ്ങൾ എല്ലാംതന്നെ എന്റെമേൽ വരട്ടെ. എന്നാലും യേശുമ്ശിഹായിൽ ഞാൻ സന്തോഷിക്കും. സുറിയാമുതൽ റോമാവരേയും കടലിലും കരയിലും രാവും പകലും എന്റെ പോരാട്ടം മൃഗസ്വഭാവികളോടുകൂടെയാകുന്നു. പുള്ളിപ്പുലികളായ പത്തുപട്ടാളക്കാരോടുകൂടെ ഞാൻ ബന്ധിക്കപ്പെട്ടിരിക്കുന്നു. ഞാൻ അവൎക്കു നന്മചെയ്യുന്തോറും അവർ എനിക്കു ദ്രോഹം ചെയ്യുന്നു. മൃഗങ്ങൾ വേഗം എന്നെ ഭക്ഷിപ്പാനായിട്ടു ഞാൻ അവയെ കോപിപ്പിക്കും.

"ഈലോകവും അതിലെ സാമ്രാജ്യങ്ങളും എനിക്കു യാതൊരു ലാഭവും നൽകാത്തവയാണ്. അതിലെ രാജ്ഞി

തവും താല്ക്കാലികമായ അതിലെ അധികാരവും ഏതും ഇല്ല. ഭൂമിയുടെ അറുതിവരെയും ഞാൻ രാജ്യഭാരംചെയ്യുന്നതിനേക്കാൾ യേശുമ്ശിഹായിക്കുവേണ്ടി മരിപ്പാൻ സാധിക്കുന്നതു എനിക്കു അധികം ലാഭമാകുന്നു. അതിനെ ഞാൻ ഇഷ്ടപ്പെടുകയുംചെയ്യുന്നു. വെടിപ്പും സത്യവുമുള്ള പ്രകാശത്തെ നേടുവാനായിട്ടു എന്നെ നിങ്ങൾ കൈവിടുവിൻ. ഈലോകത്തിന്റെ ആഹാരങ്ങളിലോ സന്തോഷത്തിലോ എനിക്കിഷ്ടമില്ല. ദാവീദിന്റെ ഗോത്രത്തിൽനിന്നുള്ള യേശുമ്ശിഹായുടെ ശരീരമാകുന്ന ദൈവത്തിന്റെ അപ്പത്തെ ഭക്ഷിപ്പാൻ ഞാൻ ആഗ്രഹിക്കുന്നു. അവന്റെ രക്തത്തെ പാനംചെയ്യാനും ഞാൻ ആഗ്രഹിക്കുന്നു. ഈ അരിഷ്ടലോകത്തിൽ ജീവിപ്പാൻ എനിക്കു ആഗ്രഹമില്ല. സുറിയായിലെ സഭയെ പ്രാൎത്ഥനയിൽ ഞാൻ ഓൎക്കും. എനിക്കുപകരം യേശുമിശിഹായാകുന്ന ദൈവം ഇന്നു അതിന്റെ ഇടയനാകുന്നു. നിങ്ങളുടെ സ്നേഹവും അതിന്റെനേരെ ഉണ്ടായിരിക്കണം. അവസാനംവരെയും സൌഖ്യമുള്ളവരായിരിപ്പിൻ. കൃപ നിങ്ങളോടുകൂടെ ഉണ്ടായിരിക്കട്ടേ. ആമ്മീൻ"

തന്റെ സാക്ഷിമരണത്തിന്നു അല്പം വിരോധഭാവം പ്രദൎശിപ്പിച്ച റോമയിലെ ജനങ്ങളെ തന്റെ ലേഖനംമൂലം ധൈൎയ്യപ്പെടുത്തിയശേഷം പരിശുദ്ധൻ സ്മൎന്നായിൽനിന്നു പുറപ്പെട്ടു തന്റെ മുൻഗാമിയായ വിശുദ്ധ പൌലൂസ് ബന്ധനസ്ഥനായി റോമയിലേക്കുപോകുമ്പോൾ ഇറങ്ങിതാമസിച്ച സ്ഥലമായ ത്രോവാസിൽ എത്തി. അവിടെനിന്നു വിശുദ്ധ പൌലൂസിന്റെ യാത്രാസ്ഥ

ലങ്ങളാകുന്ന നീയാപോലീസ്, പീലിപ്പിയാ മുതലായ നഗരങ്ങളിൽകൂടി കരവഴി ഒപ്പീദാമനസിന്നു സമീപമുള്ള എഫീറോസിൽ ചെന്നു. വീണ്ടും അദ്രിയാററിക്ക്കടലിൽകൂടി കപ്പൽവഴി അനേകം ദ്വീപുകളേയും പട്ടണങ്ങളേയും കടന്നു ഇത്തല്യയുടെ തീരത്തുള്ള ഒരു പട്ടണത്തിൽ എത്തി. അവിടെനിന്നും തീരംചേൎന്നു വടക്കപുത്തിയോലി എന്നുപേരുള്ള ഒരു നഗരത്തിന്നുസമീപം വന്നപ്പോൾ വിശുദ്ധ പൌലൂസ് ഇറങ്ങി റോമായിലേക്കു പോയ ആ സ്ഥലത്തുതന്നെ ഇറങ്ങുവാൻ പരിശുദ്ധൻ ആഗ്രഹിച്ചു. എന്നാൽ കാററു പ്രതികൂലമാകയാൽ കപ്പൽ കരയ്ക്കു അടുപ്പിക്കുവാൻ കഴിഞ്ഞില്ല. പിന്നീടു കാററു അനുകൂലമായപ്പോൾ കപ്പൽ നേരെ ഓടി വേഗത്തിൽ ടൈറബർ നദീമുഖത്തു എത്തി കരയ്ക്കിറങ്ങി. അവിടെനിന്നു റോമയിലേക്കു പതിനാറുനാഴിക മാത്രമേ ദൂരമുള്ളു. റോമയിലെ വെറുക്കത്തക്കതും മൃഗീയവുമായ പ്രദൎശനം സമീപിച്ചിരുന്നതിനാൽ വേഗത്തിൽ റോമായിലേക്കു നടക്കുന്നതിന്നു പടയാളികൾ പരിശുദ്ധനെ നിൎബന്ധിച്ചു. വേഗം റോമയിൽ എത്തി കിരീടം പ്രാപിപ്പാൻ പരിശുദ്ധനും ആഗ്രഹിച്ചു. അതിനാൽ അവർ വഴിയിൽ ഒട്ടും താമസിക്കാതെ നടന്നു വേഗത്തിൽ റോമാ പട്ടണത്തിൽ ചെന്നുചേൎന്നു.

ഇഗ്നാത്ത്യോസിന്റെ ആഗമവൃത്താന്തം റോമായിലെ ക്രിസ്ത്യാനികൾ കേട്ടു ഉടനെ അവരിൽ അനേകായിരം പേർ ഓടിവന്നു മഹാ സഹതാപത്തോടും വണക്കത്തോടും തന്നെ കണ്ടു. അവർ പരിശുദ്ധനെ പട്ടണത്തിലേ

ക്ക കൂട്ടിക്കൊണ്ടുപോയി. അവർ അതിമാനുഷ്യനും ക്രിസ്തീയരിൽ ഉന്നതനും ചക്രവത്തിയുടെ മുമ്പിൽ ധൈയ്യസമേതം തൻെറ വിശ്വാസത്തെ ഏററുപറഞ്ഞവനുമായ അദ്ദേഹത്തെ വളരെ ബഹുമാനിച്ചു. അവർ തന്നോടു പ്രദശിപ്പിച്ച വണക്കവും സ്നേഹവും കണ്ടു ഇഗ്നാത്യോസ് വളരെ സന്തോഷിച്ചു. ദൈവവാഹകനായ ആ പരിശുദ്ധനെ മരണത്തിന്നായി കൂട്ടിക്കൊണ്ടുപോകുന്നതു കണ്ടു ജനം ഭ്രമിച്ചു. അദ്ദേഹത്തെ കൊലചെയ്യുവാൻ ഒരിക്കലും സമ്മതിക്കരുതെന്നു അവർ തീച്ചയാക്കി.

പരിശുദ്ധൻ അവരുടെ ആലോചന ആത്മാവിൻ പ്രകാരം അറിഞ്ഞു അവരോടു ഇപ്രകാരം പറഞ്ഞു "പ്രിയമക്കളെ! ഞാൻ നിങ്ങൾക്കു എഴുതിയിരിക്കുന്ന കാൎയ്യത്തെ നിങ്ങൾ മറക്കരുതു. എൻെറ യജമാനൻെറ അടുക്കൽ പോകുവാൻ ഞാൻ താല്പൎയ്യപ്പെട്ടിരിക്കുന്നതിനാൽ നിങ്ങൾ അതിന്നു യാതൊരു വിഘ്നവും വരുത്താതെ എൻെറ ഉദ്ദേശം സഫലമാകുന്നതിന്നു പ്രാൎത്ഥിപ്പിൻ."

അനന്തരം പരിശുദ്ധൻ അവരോടുകൂടി മുട്ടുകുത്തി സഭകൾക്കുവേണ്ടിയും പീഡശമനത്തിന്നുവേണ്ടിയും സഹോദരന്മാരുടെ അന്യോന്യമുള്ള സ്നേഹത്തിൻെറ നിലനില്പിന്നുവേണ്ടിയും പ്രാൎത്ഥിച്ചു. നല്ല പ്രത്യാശയോടെ രംഗസ്ഥലത്തേക്കു(Collesium) നടന്നു. പട്ടാളക്കാർ പരിശുദ്ധനെ നഗരാധിപന്നു ഏല്പിച്ചുകൊടുത്തു. അടുത്ത ദിവസം ആ പട്ടണത്തിലെ ഒരു പ്രധാന ഉത്സവമായിരുന്നു. സിംഹങ്ങൾ ഇഗ്നാത്യോസിനെ കീറിഭക്ഷിക്കുന്നതു ക

ണ്ടുല്ലസിപ്പാനായി അന്നു പതിവിലധികം ജനം അവിടെ കൂടിയിരുന്നു. മൃഗങ്ങളും കുററക്കാരുമായുള്ള പോരാട്ടം കാഴ്ചക്കാൎക്ക ആഹ്ലാദജനകമായിരുന്നു. പട്ടണവാസികൾക്കെല്ലാവൎക്കും ചുററും ഇരുന്നു ഈ കാഴ്ച കാണ്മാൻ സൌകൎയ്യപ്പെടത്തക്കവിധത്തിൽ ഈ രംഗസ്ഥലം പണിയപ്പെട്ടിരുന്നു. പരിശുദ്ധനെക്കുറിച്ചുള്ള രാജശാസനം അത്യുച്ചത്തിൽ വായിക്കപ്പെട്ടു. ഉടനെ ക്രൂരന്മാരായ റോമാ പടയാളികൾ അദ്ദേഹത്തെ രംഗത്തിലേക്ക തള്ളി. അവിടെ അസഹനീയമായ വിശപ്പുകൊണ്ടു കോപാന്ധന്മാരായിരുന്ന സിംഹങ്ങൾ ഉണ്ടായിരുന്നു. ദൈവസ്നേഹത്താൽ ഉജ്ജ്വലിക്കപ്പെട്ട ഇഗ്നാത്യോസ് ധീരതയോടും സന്തോഷത്തോടുംകൂടെ മല്ലരംഗത്തിൽ സിംഹങ്ങളുടെ മദ്ധ്യേനിന്നു പ്രാൎത്ഥിച്ചു. പരിശുദ്ധൻെറ പ്രാൎത്ഥന കഴിയുന്നതുവരെ അത്യാൎത്തികളായ ആ സിംഹങ്ങൾ മൌനമായി അനങ്ങാതെ നിന്നു. പ്രാൎത്ഥനാനന്തരം ഏതാനും നിമിഷങ്ങൾക്കകം ആ ക്രൂരസിംഹങ്ങൾ പരിശുദ്ധൻെറ ശരീരത്തെ ഭസ്മമാക്കി. ആത്മാവോ ഇന്നും അക്ഷയമായി പരിശോഭിക്കുന്നു! പരിശുദ്ധൻെറ ഏതാനും അസ്ഥികൾ മാത്രമേ ലോകത്തിൽ ശേഷിച്ചുള്ളു. അങ്ങിനെ അദ്ദേഹത്തിൻെറ ആഗ്രഹം നിവൃത്തിയായി.

പരിശുദ്ധൻെറ അസ്ഥികൾ കൂടെവന്നിരുന്ന ശെമ്മാശന്മാർ അന്ത്യോഖ്യായിലേക്ക കൊണ്ടുപോകയും ആ ദൈവദാസനിൽ ഉണ്ടായിരുന്ന കൃപയ്ക്കു സാക്ഷ്യവും വിലതീരാത്ത നിക്ഷേപവും ആയി സൂക്ഷിക്കയും ചെയ്തു.

അവ അവിടെ യഥാവിധി സംസ്കരിക്കപ്പെട്ടു. അവർ അദ്ദേഹത്തിൻെറ ജീവചരിത്രവും എഴുതി സൂക്ഷിച്ചു. തൻെറ സാക്ഷിമരണം നടന്നതു ക്രിസ്താബ്ദം 123 വൃശ്ചികം 17-ാംനു- ആയിരുന്നു.

ഈ സാക്ഷിമരണം വിശ്വാസികളെ ശക്തിപ്പെടുത്തി. അതു സഭകൾക്കു വലിയ ഉണർവ്വും ശക്തിയും കൊടുത്തു. അവരിൽ ചിലർ പരിശുദ്ധൻ കിരീടധാരിയായി മ്ശിഹായുടെ അടുക്കൽ നില്ക്കുന്നതായും മററുചിലർ അദ്ദേഹം സഭകൾക്കുവേണ്ടി മ്ശിഹായോടു പ്രാർത്ഥിക്കുന്നതായും ദർശനങ്ങൾ കാണുകയുണ്ടായി. മരണാനന്തരവും പല അതിശയങ്ങളും പരിശുദ്ധൻമൂലം നടന്നിട്ടുണ്ടു. അദ്ദേഹം വളരെ ക്ഷമയോടും സന്തോഷത്തോടുംകൂടി കഷ്ടതകളും മരണവും അനുഭവിച്ചു എന്നും, ക്രിസ്ത്യാനികൾ നിയമങ്ങൾക്കെതിരായി യാതൊന്നും പ്രവർത്തിക്കയോ അഭക്തിയായി പെരുമാറുകയോ ഭക്ഷണപാനീയകാര്യങ്ങളിൽ അമിതമായിരിക്കയോ വിരോധിക്കപ്പെട്ടിരിക്കുന്നവയെ പ്രവർത്തിക്കയോ ചെയ്യാതെ ക്രിസ്തുവിനെ ദൈവപുത്രനായി വന്ദിക്കുന്ന ഒരുകൂട്ടം ആളുകളാകുന്നു എന്നും ചക്രവർത്തി അറിഞ്ഞു തൻെറ പ്രവർത്തിയെക്കുറിച്ചു അനുതപിച്ചു ക്രിസ്ത്യാനികളുടെ നേരെയുള്ള പീഡ നിറുത്തി. ഇങ്ങിനെ പരിശുദ്ധൻെറ മരണം മൂലം സഭയ്ക്കു വലിയ നന്മയുണ്ടായി.

വിശുദ്ധ ഇഗ്നാത്യോസ് അപ്പോസ്തോലന്മാരേയും ആദ്യസഭാപിതാക്കന്മാരേയും തമ്മിൽ ഘടിപ്പിക്കുന്ന ച

ങ്ങലയിലെ ഒരു പ്രധാന കണ്ണിയാണെന്നതിന്നു സംശയ മില്ല. അപ്പോസ്തോലന്മാരിൽ നിന്നുതന്നെ വാഴ്വും വേ ദവ്യാഖ്യാനവും സിദ്ധിക്കാനിടയായ ഈ പരിശുദ്ധൻെറ ലേഖനങ്ങൾ വിശുദ്ധസഭയ്ക്കു ഇന്നു ഒരു അമൂല്യനിക്ഷേ പമായിതീൎന്നിരിക്കുന്നു. എപ്പിസ്കോപ്പന്മാൎക്കും കശീശ ന്മാൎക്കും ശെമ്മാശ്ശന്മാൎക്കും എല്ലാവരും അനുസരിച്ചിരിക്ക ണമെന്നുള്ളതു ആ പിതാവിൻെറ നിൎമ്മലോപദേശമാകു ന്നു. ഫിലെഡൽഫിയാക്കാൎക്കുള്ള തൻെറ ലേഖനത്തിൽ ദൈവത്തിന്നും യേശുമശിഹായിക്കും ഉള്ളവൻ തൻെറ എപ്പിസ്കോപ്പായോടു പൂൎണ്ണമായി യോജിച്ചുനില്ക്കുന്നു എ ന്നും ഭിന്നതകളോടും തെററിനോടും യോജിക്കുന്നവന്നു ദൈവരാജ്യം അവകാശമാക്കുവാൻ സാധിക്കുന്നതല്ല എ ന്നും പറഞ്ഞിരിക്കുന്നു.

അന്ത്യോഖ്യായിൽ വിശുദ്ധ സിംഹാസനത്തിന്മേൽ വാഴുന്ന എല്ലാ പാത്രിയൎക്കീസന്മാരും ഇന്നുവരേയും "മോ റാൻ മാർ ഇഗ്നാത്യോസ്" എന്നുള്ള നാമം ഒരു പ്രശംസ യായി ധരിച്ചുവരുന്നു.

മാർ ഇഗ്നാത്യോസിൻെറ ജീവചരിത്രം പല ഭാഷ കളിൽ എഴുതപ്പെട്ടിട്ടുണ്ടെങ്കിലും സുറിയാനിയിൽ എഴു തിയിരിക്കുന്നതാണ് പ്രഥമഗണനീയമായിട്ടുള്ളതെന്നതി ന്നു സൎവ്വസമ്മതം സിദ്ധിച്ചിട്ടുണ്ടു.

ഈ പരിശുദ്ധൻെറ പ്രാൎത്ഥന നമുക്കു കോട്ടയായി രിക്കട്ടെ.



## പരിശുദ്ധനോടുള്ള പ്രാൎത്ഥന.

— :*! —

സൌന്ദൎയ്യശ്രേഷ്ഠനായിരിക്കുന്ന പരിശുദ്ധപിതാവായ മോർ ഇഗ്നാത്യോസ് നൂറോനൊ നിനക്കു സമാധാനം. സങ്കടപ്പെട്ടവൎക്കു സഹായങ്ങളെ ഒഴുക്കുന്ന വലിയ ഭണ്ഡാരം നീയാകുന്നു. കൎത്താവു തന്റെ സത്യമുള്ള വാഗ്ദത്തപ്രകാരം നിന്നിലും നീ അവനിലും വസിക്കുന്നു. ദൈവത്തിന്റെ വിശ്വസ്തകലവറക്കാരനായുള്ളവനെ! പാപികളായ ഞങ്ങൾ കരുണകൾക്കും പാപമോചനത്തിന്നും യോഗ്യന്മാരായിത്തീരുവാനായിട്ടും നിന്റെ അവയവങ്ങളിൽ കുടിയിരിക്കുന്ന ശക്തിയാൽ സഹായം പ്രാപിപ്പാനായിട്ടും ഞങ്ങളുടെ ആയുസ്സുള്ള നാളെല്ലാം നിന്റെ പുണ്യത്തിൽ സാദൃശപ്പെടുവാനായിട്ടും എല്ലായ്പോഴും ഞങ്ങൾക്കുവേണ്ടി കൎത്താവിനോടു അപേക്ഷിക്കേണമെ. നിന്റെ പ്രാൎത്ഥന ഞങ്ങൾക്കു കോട്ടയായിരിക്കട്ടെ,

ആമ്മീൻ.

"നിങ്ങളെ കൊല്ലുന്നവനെല്ലാം താൻ ദൈവത്തെ സേവിക്കുന്നു എന്നു വിചാരിക്കുന്ന സമയം വരുന്നു" യോഹന്നാൻ 16: 2.

"നിങ്ങൾ എന്റെ നാമം നിമിത്തം എല്ലാവരാലും ദ്വേഷിക്കപ്പെട്ടവരാകും. അവസാനത്തോളം സഹിക്കുന്നവൻ ജീവിക്കും" മത്താ. 10: 22.

"അവരുടേയും പുറജാതികളുടേയും സാക്ഷിക്കായി എന്റെ നിമിത്തം നാടുവാഴികളുടേയും രാജാക്കന്മാരുടേയും മുമ്പാകെ നിങ്ങളെ അവർ കൊണ്ടുപോകും" മത്താ. 10: 18.

---

എ. ആർ. പി. പ്രസ്സ്.

# പുസ്തകപ്രചരണററിക്കററ്

—:*:—

വിശിഷ്ടപുസ്തകങ്ങൾ

വായിക്കുവിൻ! പ്രചരിപ്പിക്കുവിൻ!!

—:*:—

# പകുതിവില



ഈ ററിക്കററ് മുറിച്ചെടുത്തു ഒരു ഉറുപ്പികയോടുകൂടി താഴെ കാണുന്ന മേൽവിലാസത്തിൽ അയച്ചാൽ മറുവശത്തു കാണിച്ചിട്ടുള്ള രണ്ടു രൂപ വിലയ്ക്കുള്ള പുസ്തകങ്ങൾ ഡിപ്പൊവക ചിലവിന്മേൽ നിങ്ങൾക്കു അയച്ചുതരുന്നതായിരിക്കും. ഈ ററിക്കററിൽ നിങ്ങളുടെ പേരും മേൽവിലാസവും വ്യക്തമായി എഴുതുകയും വേണം.

"സിറിയൻ ക്രിസ്ത്യൻ ബുക്കുഡിപ്പൊ കുന്നംകുളം."

പേരും മേൽവിലാസവും..............................................

..............................................................................

..............................................................................

| | ക-ണ-പ |
|---|---|
| മാർ അപ്രേമിൻെറ ചരിത്രം | 0—1—9 |
| മാർ ഗ്രീഗോറിയോസ ദശ്നം | 0—1—9 |
| ലില്ലിക്കുട്ടി | 0—1—7 |
| മാർ യാക്കോബു മപ്പ്രസ്സോ | 0—1—6 |
| പെലേജിയ | 0—0—7 |
| നാല്പതു സഹദേന്മാർ | 0—0-10 |
| മത്ത്ശ് മൂനിയും മക്കളും | 0—0—7 |
| ജോക്കിൻെറ കഥ | 0—0—7 |
| യാക്കോബായക്കാർ | 0—3—0 |
| മശിഹൈക്യസ്വഭാവം | 0—3—0 |
| മാർ ഗീവറുഗീസു സഹദാ | 0—1—9 |
| പത്രോസുശ്ലീഹായും നീറോ രാജാവും | 0—0—7 |
| പന്ത്രണ്ടു ശ്ലീഹന്മാർ | 0—4—0 |
| കുബ്ബാനധ്യാനം | 0—3—0 |
| ഊർശ്ലേം യാത്ര | 0—3—0 |
| അനുതാപ പ്രാത്ഥനകൾ | 0—1—2 |
| മാമോദീസായുടെ വ്യാഖ്യാനം | 0—1—2 |
| സ്വർഗ്ഗാരോഹണവും പെന്തിക്കൊസ്തിയും | 0—1—2 |
| കൺവെൻഷ്യൻ ഗീതങ്ങൾ | 0—1—0 |
| ആകെ | 2—(—0 |

ഏ. ആർ. പി. പ്രസ്സ്,—കുന്നംകുളം.